പുസ്തകം ൯ ലക്കം ൩

൧൮൯൫-ാം ൧൦൭൦ാം മിഥുനം ൩൦ നു-

# മലങ്കര

# ഇടവകപത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# ☞ നോട്ടീസ്.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പുംമുദ്രയുംവച്ചു ശിപായി പുതുകാട്ടു ഉതുപ്പു കോരുള, കല്ലുശ്ശേരി തേവരുഴത്തിൽ ഇയ്യുണ്ണിതോമ്മാ, തുമ്പമൺ കല്ലാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓൎപ്പിക്കുന്നു. എല്ലാവരുടെയും വീട്ടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാൎഗ്ഗമൊ തപാൽ മാൎഗ്ഗമൊ സ്റ്റാമ്പായൊ മണിഓൎഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

ഇടവക പത്രികയുടെ പുറംകടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിവിച്ചുതരേണ്ടതാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കി ഈപ്പൻ,

---

൧൦൭൦ മിഥുനത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം ലിസ്റ്റ്.

| | അവർകൾ | രൂ. | ച. | കാ |
|---|---|---|---|---|
| വാഗത്താനം പള്ളിക്കാട്ടു കള്ളപ്പുരയ്ക്കൽ ബ- പൌലൊസ കത്തനാർ | ,, | ൧ | ൧൨ | ൮ |
| ടി കററുകളത്തു പുന്നൻ | ,, | ൧ | ൦ | ൦ |
| ടി പഴയാററുങ്കൽ തൊമ്മൻ | ,, | ൧ | ൧൪ | ൦ |
| ടി പാതെപ്പള്ളിൽ വക്കി | ,, | ൧ | ൧൨ | ൮ |
| ടി വെട്ടിപ്പുറമ്പിൽ തൊമ്മൻ | ,, | ൧ | ൧൩ | ൦ |
| ടി മുതലക്കേരിൽ അവിരാ | ,, | ൧ | ൦ | ൦ |
| ടി ബ- പള്ളിയോഗത്തിൽനിന്നും | | ൧ | ൧൨ | ൮ |
| മീനടം കുറുക്കൂട്ടപ്പിൽ ചാക്കൊ | ,, | ൧ | ൨ | ൮ |
| ടി മണ്ണുക്കാട്ടു പൌലൊസ ചാണ്ടി | ,, | ൧ | ൨ | ൮ |
| ടി പുഞ്ചാലിൽ പൌലൊസ പൌലൊസ | ,, | ൧ | ൧൨ | ൮ |
| ബ- അഞ്ചേരിൽ പള്ളിയോഗത്തിൽനിന്നും | | ൧ | ൦ | ൦ |
| പുതുപ്പള്ളിൽ കൊച്ചുപറമ്പിൽ കുഞ്ഞു | ,, | ൧ | ൦ | ൦ |
| ടി പെരുമ്പഴമൂലയിൽ പുന്നൻ | ,, | ൧ | ൦ | ൦ |
| ടി ചാഴിവലത്തു കുഞ്ഞു | ,, | ൧ | ൧൩ | ൦ |
| എരമല്ലൂർ കാഞ്ഞിരത്തുംമൂട്ടിൽ ചെറിയാൻ | ,, | ൧ | ൧൨ | ൮ |
| കൊല്ലാട്ടു പാറയ്ക്കൽ മാണി കോരുള | ,, | ൧ | ൧൪ | ൦ |
| വെള്ളപ്പള്ളിൽ മുട്ടത്തുശേരിൽ ആയത്തുമ്പയിൽ വക്കി | ,, | ൧ | ൧൩ | ൦ |

മലങ്കര

# ഇടവകപത്രിക

പുസ്തകം ൧. ഫവ്വൻടി മിഥുനം ലക്കം ൩

* ܒܫܡ ܐܝܬܝܐ ܡܬܘܡܝܐ

[illegible]

[illegible]

[illegible]

[illegible]

ചെങ്ങന്നൂർ തോമ്മാസ് ശെമ്മാശു.

നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ്

മെത്രാപ്പോലീത്തായിൽനിന്നു.

മലബാറിലുള്ള എല്ലാ ഇടവകകളിലെ കശീശന്മാൎക്കു, എപ്പിത്രോപ്പന്മാൎക്കു, ദ്യക്കിനെന്മാൎക്കും സകല ജനങ്ങൾക്കും ദൈവീക കൃപയും സ്വൎഗ്ഗീയവാഴ്വും വൎദ്ധിച്ചിരിക്കട്ടെ.

പ്രിയമുള്ളവരേ, കുറെ ദിവസങ്ങൾക്കുമുമ്പു നാം നിങ്ങളെല്ലാവരുടെ അറിവോടു, നിങ്ങളിൽനിന്നുള്ള വഴിപാടു മുതലായവകളോടുംകൂടെ സകല ക്രിസ്ത്യാനികളുടെയും മൂലസ്ഥാനവും മഹത്വവുമായിരിക്കുന്ന വിശുദ്ധ ഊൎശ്ലേമിൽ നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ വിശുദ്ധ കബറിടം- ഗാഗുൽത്താ, ഗെദസീമ്മോൻ, സൈത്തുപൎവ്വതം, സ്വൎഗ്ഗാരോഹണസ്ഥലം, ബേത്തലഹേം മുതലായി നമ്മുടെകൎത്താവു ജനിച്ചതും, സഞ്ചരിച്ചതും, പെസഹാ കഴിച്ചതും, നമുക്കുവേണ്ടി കഷ്ടപ്പെട്ടതും, കുരിശിൽതറയ്ക്കപ്പെട്ടതും, കബറടക്കപ്പെട്ടതും, സ്വൎഗ്ഗാരോഹണം ചെയ്തതും, പെന്തക്കുസ്തിക്കു റൂഹാദക്കുദിശാ ഇറങ്ങിയതുംമറ്റുമായ പുണ്യസ്ഥലങ്ങളിൽ ഒക്കയും പോയി കുമ്പിടുകയും കാഴ്ചവയ്ക്കയും കുൎബ്ബാന പ്രാൎത്ഥന മുതലായവകളൊടുകൂടെ നിങ്ങളെല്ലാവൎക്കും വേണ്ടി

പ്രത്യെകം അപെക്ഷിക്കയും വാഴ്വുകൈകൊള്ളുകയും മറ്റും ചെയ്തു, തിരികെപുറപ്പെട്ടു ഞങ്ങളിൽ ആൎക്കും യാതൊരു സുഖക്കേടും കൂടാതെ ഈ ദൂരയാത്രയിൽനിന്നു ഇപ്പോൾ ഇവിടെ എത്തി എന്നുള്ള സന്തോഷത്തെ ഈ ലെഖനംമൂലം നിങ്ങളെ തെര്യപ്പെടുത്തുവാൻ ഇടയാക്കിയ ദൈവത്തിനു സ്തുതിയായിരിക്കട്ടെ. വിശുദ്ധ ഊൎശ്ലെമിൽനിന്നുള്ള വാഴ്വു നിങ്ങളെല്ലാവരുടെ മെൽ അധിവസിക്കയും ചെയ്യുമാറാകട്ടെ. എന്നാൽ ഈ നമ്മുടെ യാത്രയെക്കുറിച്ചുള്ള സകല വിവരങ്ങളും ഒരു പുസ്തകമായി അച്ചടിപ്പാൻ ഏല്പിച്ചിട്ടുള്ളതും ആയ്തു ഉടനെ അടിച്ചു അയക്കുന്നതുമാകയാൽ അതിൽനിന്നു നിങ്ങൾക്കു വ്യക്തമായി ഗ്രഹിക്കാവുന്നതുകൊണ്ടു അതിനെക്കുറിച്ചു ചുരുക്കുന്നു. എന്നാൽ വിശുദ്ധ പട്ടണം ദൎശിച്ചു സമാധാനത്തോടുകൂടെ തിരിച്ചുവന്നതിനാൽ നമുക്കും നിങ്ങൾക്കും ഉണ്ടാകെണ്ടതായ സന്തോഷം വലിയതെന്നിരുന്നാലും നാം നിങ്ങളിൽനിന്നു വെർപെട്ടിരുന്നതായ അല്പകാലയളവിന്നുള്ളിൽ കുളമ്പു പ്രസംഗികളാലും മറ്റും നമ്മുടെ തെക്കുള്ള ജനത്തിന്റെ ഇടയിൽ വലിയ ഇളക്കം ഉണ്ടാക്കിയതായും അതിനാൽ സത്യവിശ്വാസത്തിൽ നല്ല അറിവും സ്ഥിരതയും ഇല്ലാത്ത പരമാൎത്ഥികളായ ചിലർ അവരുടെ ദുരുപദെശത്തെ പിന്തുടരുന്നതായും അറിയുന്നതിൽ നമ്മുടെ സന്തോഷം ദുഃഖമായും നമ്മുടെ മുഖപ്രസാദം കണ്ണുനീരായും തീൎന്നിരിക്കുന്നു എന്നുള്ളതിനു നമ്മുടെ ദൈവംതന്നെ സാക്ഷിയാകുന്നു.

പ്രിയമുള്ളവരെ. ഇപ്രകാരമുള്ളവരാൽ നാം വഞ്ചിക്കപ്പെടരുതു. എന്നാലൊ നിങ്ങൾ ഓരോരൊ ആത്മാവിനെ വിശ്വസിക്കാതെ ആത്മാക്കൾ ദൈവത്തിൽനിന്നു ആകുന്നുവൊ എന്നു അവയെ വെർതിരിച്ചറിവിൻ * എന്നു ശുദ്ധമുള്ള യോഹന്നാൻശ്ലീഹാ പറഞ്ഞിരിക്കുന്ന പ്രകാരം ഇങ്ങിനെയുള്ളവരെ നാം പരീക്ഷിച്ചു അറിയെണ്ടതാകുന്നു. ഇവരുടെ ഉപദെശങ്ങളെപ്പറ്റി നാം തിരക്കിയതിൽ അവ നമ്മുടെ വിലയെറിയ രക്ഷയെയും അനുതാപം, ആശാബന്ധം, മാമോദീസാ, കുൎബ്ബാന മുതലായി രക്ഷയ്ക്കുള്ള വഴികളെയും തടുക്കുന്നവയെന്നു നമുക്കു ബൊദ്ധ്യം വന്നിരിക്കുന്നു. എന്തെന്നാൽ പ്രസംഗം കേട്ടു രക്ഷിക്കപ്പെട്ടവൻ കൈ പൊകണമെന്നും അങ്ങിനെയുള്ളവനു പിന്നെ പാപം ചെയ്വാൻ കഴികയില്ലന്നും അല്ലാതെ ചെയ്തുപൊകുന്നതു പാപമായികണക്കിടുകയില്ലന്നും രക്ഷ ആശയാൽ വസ്തുവല്ല ഇപ്പോൾതന്നെ ആത്മരക്ഷ മുഴുവനായി അനുഭവിക്കുന്നു എന്നും ഇനി ആത്മരക്ഷയ്ക്കായി കാത്തിരിപ്പാൻ ആവശ്യമില്ലന്നും മാമോദീസാ വീണ്ടുംജനനമല്ലന്നും വിശ്വസിപ്പാൻ പ്രായമില്ലാത്ത പൈതങ്ങളെ മാമോദീസാമുക്കുവാൻ ആവശ്യമില്ലന്നും വെള്ളത്താലുള്ള മാമോദീസാ രക്ഷയ്ക്കു ആവശ്യപ്പെടുന്നതല്ലന്നും കുൎബ്ബാന ഓൎമ്മയ്ക്കുള്ള അപ്പവും വീഞ്ഞും എന്നല്ലാതെ രക്ഷയ്ക്കു ആവശ്യപ്പെടുന്നതല്ലന്നും മറ്റും വെദത്തിനു അനുസരണമല്ലാത്തതും ക്രിസ്ത്യാനിമതത്തിന്റെ അടിസ്ഥാനങ്ങളെ ഇളക്കുന്നതുമായ പലദുരുപദെശങ്ങൾ ഇവർ പ്രസംഗിക്കുന്നതായും അനേകർ ഇവരുടെ നാശ

* ൧. യോഹ. ൪-൧.

വഴികളെ പിന്തുടരുന്നതായും നാം കേൾക്കുന്നു.

എന്നാൽ ഒരിക്കൽ മാമോദീസായ്ക്കു ഇറങ്ങുകയും സ്വൎഗ്ഗത്തിൽനിന്നുള്ള ദാനത്തെ ആസ്വദിക്കയും റൂഹാദക്കുദിശായെ പ്രാപിക്കയും ദൈവത്തിന്റെ നല്ലവചനത്തെയും വരുവാനിരിക്കുന്ന ലോകത്തിന്റെ ശക്തിയേയും ആസ്വദിക്കയും ചെയ്യുവർ വീണ്ടും പാപം ചെയ്താൽ രണ്ടാമതു അനുതാപത്താൽ പുതുതാക്കപ്പെടുവാൻ കഴിയുന്നതല്ല ⁘ എന്നു ശുദ്ധമുള്ള പൌലൊസശ്ലീഹാ എബ്രായക്കാൎക്കുള്ള ലേഖനത്തിൽ പറഞ്ഞിരിക്കുന്നതിനാൽ ഏതു സ്ഥിതിയിലുള്ളവൎക്കും പാപം ചെയ്തുപൊയെക്കാമെന്നും ആയതു എത്രയും ഭയങ്കരമായിരിക്കുമെന്നും വ്യക്തമായി പറഞ്ഞിരിക്കുന്നതുകൂടാതെ ആ ശ്ലീഹാതന്നെയും തന്നെക്കുറിച്ചു പറയുമ്പോൾ താൻ പ്രാപിച്ചു എന്നൊ പൂൎണ്ണനായികഴിഞ്ഞു എന്നൊ തീൎത്തു പറവാൻ ചെയ്യപ്പെടാതെ വല്ലപ്രകാരത്തിലും തന്റെ ആഗ്രഹത്തെ എത്തിപ്പിടിപ്പാൻ കഴിയുമൊ എന്നുവച്ചു ഓടുകമാത്രമെ ചെയ്യുന്നുള്ളു എന്നും പരിപൂൎണ്ണന്മാരെന്നു തങ്ങളെക്കുറിച്ചു വിചാരിക്കുന്നവർ ഉണ്ടായിരുന്നാൽ അവർ ഇപ്രകാരംമാത്രമെ വിചാരിക്കാവു എന്നും അല്ലാത്തവർ മശിഹായുടെ സ്ലീബായുടെ വൈരികളെന്നും അവരുടെ അവസാനം നാശമെന്നും അവരുടെ ദൈവം അവരുടെ വയറാണെന്നും * മറ്റും പീലിപ്പിക്കാൎക്കുള്ള ലേഖനത്തിലും പറഞ്ഞിരിക്കുമ്പോൾ ഇവർ രക്ഷെക്കു എത്രയും ആവശ്യപ്പെട്ട അനുതാപത്തിന്റെ വാതിലിനെ അടെപ്പാൻതക്കവണ്ണം രക്ഷിക്കപ്പെട്ടവർ എന്നു പറഞ്ഞു നടക്കുന്നവൎക്കു പാപം ചെയ്വാൻ കഴികയില്ലെന്നും അല്ലാതെ ചെയ്തുപോകുന്നതിനു ശിക്ഷയില്ലെന്നും പറഞ്ഞു പാപത്തെ കളിയാക്കുന്നതിനാൽ ദൈവത്തിന്റെ ഭയങ്കരമേറിയ ശിക്ഷെക്കു പാത്രിഭവിക്കുന്നു.

ഇനി മാമോദീസായെക്കുറിച്ചുപറയുന്നു എങ്കിൽ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കാത്തവൻ ദൈവത്തിന്റെ രാജ്യത്തിലെക്കു പ്രവേശിക്കയില്ലെന്നും ** മാമോദീസാ വീണ്ടുംജനനം ആണെന്നു നമ്മുടെകൎത്താവും, താൻ നമ്മെ രക്ഷിച്ചതു വീണ്ടുംജനനമാകുന്ന കുളിപ്പാലും റൂഹാദക്കുദിശായുടെ പുതുക്കത്താലും ആകുന്നു ⁘⁘ എന്നു ശുദ്ധമുള്ള പൌലൊസ തീത്തൂസിനുള്ള ലേഖനത്തിലും പറഞ്ഞിരിക്കുന്നു എന്നുമാത്രമല്ലാ വെള്ളത്താലുള്ളസ്നാനം രക്ഷെക്കു ആവശ്യപ്പെട്ടതായി സകലക്രിസ്ത്യാനികളും വിശ്വസിച്ചു കൊണ്ടാടിവരുന്നു.

അപ്രകാരംതന്നെ ശുദ്ധമുള്ള കുൎബ്ബാനയെക്കുറിച്ചു ആയതു തന്റെ ശരീരരക്തങ്ങളാകുന്നു എന്നും ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിന്റെ ജീവന്നുവേണ്ടി ഞാൻകൊടുക്കുന്ന എന്റെശരീരം ആകുന്നു ⁘ എന്നും നമ്മുടെ കൎത്താവു തന്റെ സുവിശേഷത്തിലും ഇതിനെ സാധാര

---

⁘ എബ്രാ- ൬- ൪, ൫, ൬-

* പീലിപ്പി ൩. അ- ൧൮- മുതൽ ൧൯- വരെ.

** യോഹ- ൩- ൫-

⁘⁘ തീത്തൊ ൩- ൫, ൬-

⁘ യോഹ- ൬- ൫൧-

ണഭക്ഷണമെന്നുവച്ചു അയോഗ്യതയായി കൈക്കൊള്ളുന്നവൻ തന്റെ ശരീരത്തിനും രക്തത്തിനും കുററക്കാരനായി തീരുമെന്നു* ശ്ലീഹായും പറഞ്ഞിരിക്കുന്നതിനെ നിങ്ങൾ ഓൎത്തുകൊൾവീൻ. ഇങ്ങിനെ ഇവരുടെ ഉപദേശങ്ങളിൽ ഓരൊന്നിനെക്കുറിച്ചു പ്രസ്താവമായി വിവരിക്കയെന്നുവച്ചാൽ ലേഖനം ദീൎഘിച്ചുപോകുന്നതാകകൊണ്ടും നാം തന്നെ താമസിയാതെ നിങ്ങളെ എല്ലാവരെയും ചെന്നുകണ്ടു ഈ സംഗതികളെക്കുറിച്ചു അഭിമുഖമായി പ്രസ്താവിച്ചുകൊള്ളാമെന്നു ശരണപ്പെട്ടിരിക്കുന്നതുകൊണ്ടും ദീൎഘിപ്പിക്കാതെ ഇതിനെ ചുരുക്കുന്നു.

പ്രിയമുള്ളവരെ! സുറിയാനിക്കാർ "ഇളകം തട്ടിപ്പിൽ" ആണെന്നു ഈ ദുരുപദേശികൾക്കുകൂടെ ആക്ഷേപിച്ചുപറവാൻ തക്കവണ്ണം നമ്മുടെ മക്കൾ ആയി തീൎന്നതിൽ നാം അത്യന്തം വ്യസനിക്കുന്നു. ഇതിന്റെ കാരണം നാം നമ്മുടെ സഭാചട്ടങ്ങളിൻപ്രകാരം നമ്മുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടുനിൽക്കാതെ ശുദ്ധമുള്ള പൌലൊസ എപ്പെസ്യക്കാൎക്കുള്ള ലേഖനത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം മനുഷ്യരുടെ കൃത്രിമംകൊണ്ടും അവർ വഞ്ചിപ്പാൻ ഉപായംചെയ്യുന്ന തന്ത്രംകൊണ്ടും ഓരോരൊ ഉപദേശമാകുന്ന കാററിനാൽ അങ്ങുമിങ്ങും അലഞ്ഞു വലയുന്ന പൈതങ്ങളായി തീരുകകൊണ്ടല്ലയൊ. അതിനാൽ മശിഹാ നമ്മെ സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നിൽക്കയും ദോഷത്തിന്റെ സകല ഛായയിൽ നിന്നും നിങ്ങൾ ഒഴിഞ്ഞിരിക്കയും ചെയ്വീൻ.

നവീകരണക്കാരാൽ തങ്ങളുടെ വിശ്വാസത്തിന്റെ ഗുരുക്കന്മാർ എന്നു വിചാരിക്കപ്പെട്ടു വന്നിരുന്ന ഇംഗ്ലീഷുകാൎക്കുകൂടെയും കുളമ്പു പ്രസംഗികൾ ദുരുപദേശികൾ എന്നു വിധിച്ചിട്ടും തങ്ങളുടെ കക്ഷിയെ ബലപ്പെടുത്തുവാൻ നല്ല അവസരമെന്നു കരുതിക്കൊണ്ടു ഇവരുടെ പിന്നാലെ നടക്കയും, തങ്ങളുടെ ഉപദേശത്തെ ഇവരെക്കൊണ്ടു പറയിപ്പിക്കയും ചെയ്തു തങ്ങളുടെ കക്ഷിയിലേക്കു ആളുകളെ ചേൎത്തു വരുന്നതായും അറിയുന്നു. സൌഖ്യോപദേശത്തിൽ സ്ഥിരമില്ലാത്തവർ മതവിരോധികളുടെ ഉപദേശം കേൾക്കുന്നതാകയാൽ വഞ്ചിക്കപ്പെടുന്നതിന്നു എളുപ്പമുണ്ടെന്നു ശുദ്ധമുള്ള മാർഗ്രീഗോറിയോസ ബാറെബ്രായാ പറഞ്ഞിരിക്കുന്നു. ഈ പരിശുദ്ധന്റെ സാരമേറിയ ഗുണദോഷത്തെ അറിയാതെ അന്യ ഉപദേശങ്ങൾക്കു ചെവികൊടുക്കയാൽ നമ്മുടെ ഇടയിൽ അനേകം പിരിച്ചിലുകളും ഇടച്ചിലുകളും വിശ്വാസ വിപരീതങ്ങളും നേരിട്ടതായി അനുഭവത്താൽ നാം അറിഞ്ഞിരിക്കുന്നതാകകൊണ്ടു കൎത്താവിന്റെ ജയമുള്ള സ്ലീബായാൽ രക്ഷപെട്ടിരിക്കുന്ന വാത്സല്യമക്കളെ! രക്ഷ, രക്ഷ, എന്നു വാകൊണ്ടുമാത്രം വ്യൎത്ഥമായി പറഞ്ഞു വഞ്ചിപ്പാൻ നടക്കുന്നവരുടെ വഞ്ചനയിൽ നിങ്ങൾ ഉൾപ്പെടുകയൊ മേലാവിലെ സാക്ഷിപത്രംകൂടാതെ വരുന്ന ഒരുത്തനെക്കൊണ്ടും നമ്മുടെ പള്ളികളിലൊ ജനത്തിന്റെ ഇടയിലൊ പ്രസംഗിപ്പിക്കയൊ അവരുടെ ഉപദേശം കേൾക്കയൊ ചെയ്യരുതെന്നു നമ്മുടെ കൎത്താവിന്റെ

---

* ൧ കൊറ- ൧൧- ൨൭-

നാമത്തിൽ നാം നിങ്ങളോടു പ്രത്യേകം ആജ്ഞാപിക്കുന്നു. ഈ ഊടു വഴികൾ ചേരുന്നവരുടെമേലും ദൈവത്തിന്റെ ഇസ്രായേലിന്റെ മേലും സമാധാനവും അനുഗ്രഹങ്ങളും ഉണ്ടായിരിക്കട്ടെ.

നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ വാഴ്വു നിങ്ങളെല്ലാവരുടെമേലും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

അളു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകലപരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

൧൦൭൭-ാം കൊല്ലം ൧൮൯൩-ാമാണ്ടു മിഥുനമാസം ൩-ാം നു- പരുമല സിമ്മനാരിയിൽ നിന്നും.

---

നുസായുടെ മാർ ഗ്രീഗോറിയോസു ബാവാ.

ഗ്രീഗോറിയോസ എന്ന പേരിൽ പ്രസിദ്ധപ്പെട്ട പൂർവ്വ സഭാപിതാക്കൾ പലരുണ്ട്- അവരിൽവച്ചു പ്രധാനന്മാർ നുസായുടെ മാർ ഗ്രീഗോറിയോസ നസിയൻസൊയുടെ മാർ ഗ്രീഗോറിയോസ നേവൊ കേസറിയായുടെ മാർ ഗ്രീഗോറിയോസ എന്നീ മൂവർ ആകുന്നു. ഇവരിൽ നുസായുടെ മാർ ഗ്രീഗോറിയോസ മാർ ബസേലിയോസ ബാവായുടെ സഹോദരൻ ആയിരുന്നു എന്നു ആ ബാവായുടെ ചരിത്രത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു ഇദ്ദേഹത്തിന്റെ കുഡുംബത്തെയും മാതാപിതാക്കന്മാരെയും കുറിച്ചു പ്രത്യേകിച്ചു ഒന്നും ഇപ്പോൾ ആവർത്തിച്ചു പറവാൻ ആവശ്യപ്പെടുന്നില്ല. ബസെലിയൊസ, നുസായുടെയും നസിയൻസൊയുടെയും ഗ്രീഗോറിയോസന്മാർ ഇവർ മൂവരെയും "മൂന്നു കപ്പദൊകിയാ മഹാന്മാർ" എന്നാണ സഭാചരിത്രക്കാർ വിളിച്ചിരിക്കുന്നതു. അവരുടെ യോജിച്ച പരിശ്രമംകൊണ്ടാണ അറിയോസ എടത്തൂട്ട മാഞ്ഞുപൊയതു.

മാർ ഗ്രീഗോറിയോസ ൩൩൧-ൽ ജനിച്ചു- ബസെലിയോസിനെകാൾ ആറെഴ വയസ്സിനു ഇളപ്പമായിരുന്നു. ബാല്യത്തിൽ സ്വദേശത്തു തന്നെ വിദ്യ അഭ്യസിച്ചു വിദ്യയിൽ വളരെ ഉത്സാഹിയായിരുന്നു. പുസ്തകവായനയിൽ സദാ ജാഗരൂകനായിരുന്നു. മതസംബന്ധമായ സ്ഥാനമാനങ്ങൾകൊ ഉദ്യോഗങ്ങൾകൊ ചെറുപ്പത്തിൽ താല്പര്യവും ആലൊചനയും ഇല്ലായിരുന്നു. ഒരിക്കൽ ൪൦ സഹദേന്മാരുടെ തിരുശേഷിപ്പുകൾ പുതുതായി സ്ഥാപിക്കപ്പെട്ട ഒരു പള്ളിയിൽ പ്രദക്ഷിണം വെച്ചിപ്പാൻവേണ്ടി നിശ്ചയിച്ചിരുന്ന പ്രദക്ഷിണ ഘോഷത്തിനു ഗ്രീഗോറിയൊസിനെ തന്റെ മാതാവു ക്ഷണിച്ചു വരുത്തിയിരുന്നു. അന്നുരാത്രിയിലെ ഉറക്കമൊഴിച്ചിലും ആഘോഷങ്ങളും യൌവ്വനകാരനായിരുന്ന ഗ്രീഗോറിയൊസിനു അത്ര തൃപ്തിപ്പെട്ടില്ല. തന്റെ പുസ്തകവായനയെ ഇട്ടേച്ചു പോരുവാൻ ആവശ്യപ്പെട്ടതിൽ മാതാവിനെ ശാസിച്ചിട്ടു ഗ്രീഗോറിയൊസു വെളിക്കുപോയി ഉറങ്ങുമ്പോൾ നാല്പതു സഹദേന്മാർ ഇദ്ദേഹത്തോടു എതൃത്തുശാസിക്കുന്നതായി ഒരു സ്വപ്നം

കണ്ടുണർന്നു ഭയത്തോടും അനുതാപത്തോടും കൂടി വീണ്ടും ആരാധനയിൽ സംബന്ധിക്കയും ചെയ്തുപോയ തെറ്റിനുവേണ്ടി ദൈവത്തോടും സഹോദരന്മാരോടും മാപ്പു അപേക്ഷിക്കയും ചെയ്തു എന്നു ഈ സഹോദരന്മാരെക്കുറിച്ചു ഇദ്ദേഹം എഴുതിയിരിക്കുന്ന പ്രസംഗത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഗ്രീഗോറിയോസ മതവിഷയത്തിൽ ദൃഷ്ടിവച്ചതു ഈ സംഭവംമുതൽ ആയിരുന്നു. ഇദ്ദേഹം ആദ്യം തീയോസെബിയാ എന്നൊരു സ്ത്രീയെ വിവാഹം ചെയ്തു. ഈ സ്ത്രീയെക്കുറിച്ചു നസിയാൻസൊയുടെ മേല്പട്ടക്കാരൻ "സഭയുടെ പ്രശംസ, ക്രിസ്തുവിന്റെ ആഭരണം നമ്മുടെ തലമുറയുടെ അനുഗ്രഹം, ശുദ്ധമുള്ളവൾ" എന്നിങ്ങനെ എഴുതിയിരിക്കുന്നു.

അനന്തരം ഉഭയസമ്മതപ്രകാരം മാർ ഗ്രീഗോറിയോസ ഒരു സന്യാസിയും തീയോസേബിയാ ഒരു കന്യാസ്ത്രീയുമായി, വിവാഹസംബന്ധത്തിൽ നിന്നു ഒഴിഞ്ഞുപാർത്തു. പരിശുദ്ധൻ കന്യാവ്രതത്തെക്കുറിച്ചു എഴുതിയിരിക്കുന്ന ഒരു പ്രബന്ധത്തിൽ ഈ വലിയമഹത്വത്തിൽ പൂർണ്ണ ഓഹരിക്കാരനാകുവാൻ തനിക്കു ഇടയാകാഞ്ഞതിനെക്കുറിച്ചു വ്യസനിക്കയും, ധനവാന്മാർക്കായി വലിയ വിരുന്നു ഒരുക്കയും അതിൽ അനുഭവിപ്പാൻ ഭാഗ്യമില്ലാതിരിക്കയും ചെയ്യുന്ന വീട്ടുവേലക്കാരോടു തന്നെത്തന്നെ ഉപമിക്കയും ചെയ്യുന്നു. ഇങ്ങനെ കന്യാവ്രതത്തിന്റെ പൂർണ്ണതയെ അനുഭവിപ്പാൻ ഭാഗ്യം ഉണ്ടായില്ലെങ്കിലും യൌവ്വനത്തിൽ തന്നെ അതിലേക്കു പ്രവേശിപ്പാൻ ഇടയായതിനെക്കുറിച്ചു സന്തോഷിക്കുന്നതായിട്ടും പ്രസ്താവിച്ചിട്ടുണ്ടു.

ഇങ്ങനെ ലോകസംബന്ധം വിട്ടു തന്റെ സഹോദരനായ ബസേലിയോസിനോടുകൂടി ദയറായിൽ പ്രവേശിച്ചു. കന്യാവ്രതത്തെക്കുറിച്ചുള്ള മൂന്നു പ്രബന്ധങ്ങൾ എഴുതിയതു ഈ ദയറാവാസകാലത്തായിരുന്നു. ദയറായിൽവച്ചു വേദപാണ്ഡിത്യം ധാരാളം സമ്പാദിച്ചു. മാർ ബസേലിയോസ ഈ കാലത്തു കേസറിയായുടെ മേല്പട്ടക്കാരനായിരുന്നുംകൊണ്ടു അറിയോസുകാരോടു പോരാടുകയായിരുന്നു. ഒഴിവു വരുന്ന മെത്രാസനങ്ങളിൽ അറിയോസുകാരും ചക്രവർത്തിയും ദുരുപദേശഭക്തന്മാരെ ഉയർത്തിവന്നതിനെ തടുക്കുവാൻ ബസേലിയോസ വളരെ കരുതലോടുകൂടിയിരുന്നതിനാൽ നൂസാ ഇടവകയുടെ മേല്പട്ടസ്ഥാനം ഒഴിവുവന്നപ്പോൾ ഗ്രീഗോറിയോസിനെ നിയമിക്കുന്നതു എടത്തൂട്ടുകളുടെ ശമനത്തിനു ആവശ്യമെന്നു കണ്ടു. വേദഅറിവിനെ വർദ്ധിപ്പിക്കണമെന്നുള്ള കരുതലിനാൽ ഈ ആലോചന ഗ്രീഗോറിയോസിനു അത്ര ഇഷ്ടമായിരുന്നില്ല. എങ്കിലും ശൂരനായിരുന്ന ബസേലിയോസുബാവായോടു എതിർപ്പാൻ പ്രാപ്തിപോരാഞ്ഞതിനാൽ നൂസായുടെ മേല്പട്ടക്കാരനായി ൩൭൨-ൽ സ്ഥാനം ഏറ്റു.

മാർ ഗ്രീഗോറിയോസ വളരെ വേദപാണ്ഡിത്യവും സന്മാർഗ്ഗവും ദൈവഭക്തിയും ഉള്ളവനായിരുന്നു എങ്കിലും ലോകജ്ഞാനത്തിലും കൌശലബുദ്ധിയിലും ജനങ്ങളെ സ്വാധീനപ്പെടുത്തുവാനുള്ള വൈഭവത്തിലും കുറവുള്ളവനായിരുന്നു. മൂന്നുവർഷത്തെ മേല്പട്ടസ്ഥാനം നടത്തി

യപ്പോൾ അറിയൊസ്സ ബിഷൊപ്പന്മാരും ചക്രവൎത്തിയുടെ ഉദ്യൊഗ
സ്ഥന്മാരുംകൂടി ആലൊചിച്ചു പരിശുദ്ധന്റെമെൽ പള്ളിവക മുതൽ
അപഹരണമെന്നൊരു ചാൎജ്ജുണ്ടാക്കി ബലമായിപിടിച്ചു നാട്ടുകടത്തി.
സ്വാതന്ത്ര്യമില്ലാതെ തടവിൽ അകപ്പെട്ടിരുന്നു എങ്കിലും തന്റെ ഇടവ
കയിൽ ഇടത്തൂട്ടുകാരുടെ ശക്തി പ്രബലപ്പെടാതിരിപ്പാൻ എഴുത്തുകു
ത്തുകളും പ്രാൎത്ഥനകളും നടത്തുന്നതിൽ ഒട്ടും ഉപെക്ഷ വിചാരിച്ചില്ല.
൩൭൮-ൽ അറിയൊസ്സ വിശ്വാസിയായിരുന്ന വാലൻസ ചക്രവൎത്തി
യുദ്ധത്തിൽ മരിച്ചുപൊകയും പിൻവാഴി നാട്ടുകടത്തപ്പെട്ട എല്ലാമെ
ല്പട്ടക്കാൎക്കും വിടുതൽ അനുവദിക്കയും ചെയ്യുതിനാൽ മാർ ഗ്രീഗൊറി
യൊസ വീണ്ടും തന്റെ ഇടവകയെ പ്രാപിച്ചു. ജനങ്ങൾ വളരെസ
ന്തൊഷത്തൊടും ആഘൊഷത്തൊടുംകൂടി തന്നെ കൈക്കൊണ്ടു. ഇതിന്റെശെ
ഷം തന്റെ സഹൊദരനായ കെസറിയാമെല്പട്ടക്കാരന്റെ മരണത്താ
ൽ സഹിച്ചുകൂടാത്ത വെദനയും നഷ്ടവും സഹിക്കെണ്ടിവന്നു. മാർ ബെ
സെലിയൊസ വിശ്വാസത്തെ സംബന്ധിച്ചു മനൊഹരമായ ഒ
രുഗ്രന്ഥം ഒരു ഇടത്തൂട്ടു മെത്രാന എതിരായി എഴുതിയിരുന്നു. അയാ
ൾ ഇതിനു ഒരുവക സമാധാനങ്ങൾ എഴുതുകയും ബെസെലിയൊസ്സ
മരിച്ചുപൊകയും ചെയ്കയാൽ ആപ്രവൃത്തിയെ പൂൎത്തീകരിപ്പാൻ മാ
ർ ഗ്രീഗൊറിയൊസ ൧൨ പുസ്തകങ്ങളായി മറുപടി ചമച്ചു.
അറിയൊസുകാരെ അമൎത്തുവാൻ ൩൭൯-ൽ അന്ത്യൊഖ്യായിൽ
ഒരു ഉപസുന്നഹദൊസ്സ കൂടിയതിൽ ൟ പരിശുദ്ധനും ക്ഷണിക്കപ്പെട്ടി
രുന്നു. അന്ത്യൊഖിയിൽനിന്നു മടങ്ങിവരുന്നവഴിക്കു തന്റെ സഹൊദരി
യും കന്യാസ്ത്രീയും പുണ്യവാളത്തിയുമായിരുന്ന മക്രിനാ താമസിച്ചിരു
ന്ന ആശ്രമത്തിൽ പ്രവെശിച്ചു. അപ്പൊൾ സഹൊദരി രൊഗത്തിൽകി
ടക്കയായിരുന്നു. സഹൊദരസഹൊദരിമാർ തമ്മിൽ കൂടിക്കാഴ്ച കഴിഞ്ഞ
ശെഷം ൟ കന്യാസ്ത്രീ കൎത്താവിൽ നിദ്രയെ പ്രാപിച്ചു. അവളുടെ
ശവസംസ്കാരവും അന്ത്യക്രൎമ്മങ്ങളും മാർ ഗ്രീഗൊറിയൊസ്സ നടത്തി.
ൟ കന്യാസ്ത്രീയുടെ മദ്ധ്യസ്ഥതയാൽ പല അതിശയങ്ങൾ സംഭവി
ച്ചിട്ടുണ്ടെന്നു മാർ ഗ്രീഗൊറിയൊസ്സ എഴുതിയിട്ടുണ്ടു,
അറെബിയാസഭയിൽ ചില ചട്ടംകെട്ടുകൾ ചെയ്വാൻ അന്ത്യൊ
ഖ്യായിൽവച്ചു മാർ ഗ്രീഗൊറിയൊസിനെ ചുമതലപ്പെടുത്തിയിരുന്ന
തിനാൽ അവിടെക്കു ഒരു യാത്ര ചെയ്കയുണ്ടായി. മടങ്ങി വരുംവഴി
യെറുശലെം മുതലായ ശുദ്ധസ്ഥലങ്ങളെ സന്ദൎശിച്ചു. ൟ സമയം യെ
റുശലെം ക്രിസ്ത്യാനികളുടെ ഭക്തിഹീനതയെയും പുണ്യത്തിനായിവരുന്ന
തീൎത്ഥയാത്രക്കാരുടെ ദുഷ്കൃത്യങ്ങളെയും കണ്ടു ഇങ്ങനെയുള്ളവർ സ്വ
ദെശത്തു താമസിച്ചു തങ്ങളെ നന്നാക്കണമെന്നും തീൎത്ഥയാത്ര ഇവൎക്കു
പ്രയൊജനമില്ലന്നും വിവരിച്ചു ചില ലെഖനങ്ങൾ എഴുതി.
അനന്തരം കുസ്തന്തിനൊപൊലിസിലെ മഹാസുന്നഹദൊസിൽ മാ
ർ ഗ്രീഗൊറിയൊസ ഒരുപ്രധാന ഭാരവാഹിയായിരുന്നു ൟ സുന്നഹ
ദൊസിൽ അഗ്രാസനാധിപത്യം വഹിച്ചിരുന്ന അന്ത്യൊഖ്യായുടെ വൃ
ദ്ധനായ മാർ മിലെത്തൂസ പാത്രിയൎക്കീസ്സ സുന്നഹദൊസിന്റെ അവസാ

നത്തിനുമുമ്പു മരിച്ചുപൊയ്യിന്നാൽ അദ്ദേഹത്തിന്റെ കബോടകത്തിൽ മാർ ഗ്രീഗോറിയൊസു വളരെവിശേഷമായ ഒരുപ്രസംഗം പറഞ്ഞു.

നാം ഉപയോഗിച്ചുവരുന്ന നിഖ്യാവിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിലുള്ള വിശ്വാസത്തെ വർണ്ണിക്കുന്ന ഭാഗം കൂട്ടിച്ചേർത്തതു കുസ്തന്തീനൊപ്പൊലീസിലെ സുന്നഹദോസിൽ വെച്ചാകുന്നു എന്നു എല്ലാവരും അറിഞ്ഞിട്ടുണ്ടല്ലൊ. ആ കൂട്ടുതൽവാചകം എഴുതിഉണ്ടാക്കിയതു മാർ ഗ്രീഗോറിയൊസായിരുന്നു. ഈ സമയത്തു ചക്രവർത്തിയായിരുന്ന തേവോദോസിയൊസു സത്യവിശ്വാസിയും ദൈവഭക്തനുമായിരുന്നു. വേദസംബന്ധമായ ഉപദേശത്തിലും വ്യാഖ്യാനങ്ങളിലും ആശ്രയിക്കുന്നതിനു ആധാരം മാർഗ്രീഗോറിയൊസാണെന്നു ചക്രവർത്തി പ്രസിദ്ധപ്പെടുത്തി.

നമ്മുടെ പരിശുദ്ധന്റെ ജീവചരിത്രത്തിൽ ഇത്രത്തോളം മാത്രമെ നമുക്കു അറിവൊള്ളു. മരണത്തെക്കുറിച്ചു വ്യവസ്ഥയായി അറിഞ്ഞുകൂടാ എങ്കിലും ൩൮൯-ൽ എന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. എഴുത്തുകുത്തിനും ഗ്രന്ഥനിർമ്മാണത്തിനും ഇദ്ദേഹം മഹാ വിരുതനായിരുന്നു. കാഴ്ചത്രാണി കുറവായിരുന്നു. ഇദ്ദേഹത്തിന്റെ കൃതികളായ പുസ്തകങ്ങൾ ഉപദേശ സംബന്ധമായും, നഹറാകളായും, സന്യാസവിഷയസംബന്ധമായും പ്രസംഗങ്ങളായും, ലേഖനങ്ങളായും വളരെയുണ്ടു. അവ വായിച്ചാലും ഇപ്പൊഴത്തെ നവീകരണ ഉപദേശങ്ങൾക്കു സഹായം കാണ്കയില്ലാ.

പ്രിയവായനക്കാരെ, നിങ്ങൾ ഈ വലിയ സഭാപിതാവിന്റെ ദൈവഭക്തിയെയും വിശ്വാസത്തെയും കണ്ടു പഠിപ്പിൻ. അവന്റെ പ്രാർത്ഥന നമ്മെ സഹായിക്കട്ടെ.

---

## പ്രസംഗഫലങ്ങൾ

പുതിയ പ്രസംഗികളായ ഡേവീഡു മുതൽപേരുടെ മിഷ്യൻവേലയുടെ ഫലങ്ങളെക്കുറിച്ചു ഒരു സാക്ഷാൽ നവീകരണക്കാരൻ താഴെ പറയുംപ്രകാരം ഞങ്ങൾക്കു എഴുതി അയച്ചിരിക്കുന്നു.

നവീകരണ ഉല്പത്തിസ്ഥാനങ്ങളിൽവച്ചു ഒന്നാമത്തേതായ മാരാമണ്ണുനിന്നു പുറപ്പെടുന്ന പുതിയ പ്രസംഗ ഫലങ്ങളെ പറഞ്ഞാൽ ഞാൻ ഒരു ഒറ്റുകാരനായിതീരും. എന്നാലും വേണ്ടതില്ല! കണ്ടതുപറയാതിരിപ്പാൻ മനസ്സുസമ്മതിക്കുന്നില്ല. സാധുക്കളിൽനിന്നു പണംപിരിച്ചും പള്ളിവക മുതൽഎടുത്തും മാംസം മൊട്ട മുതലായതു തിന്നു അജീർണ്ണം പിടിക്കണമെന്നും, ജ്ഞാനസ്നാനം കൂടാതെ രക്ഷിക്കപ്പെടാമെന്നും, കുർബ്ബാന ചൊല്ലുന്നതു രക്ഷിക്കപ്പെട്ടവരിൽ ആർക്കും ആവാമെന്നും വിശ്വാസപ്രമാണവും കർത്താവിന്റെ പ്രാർത്ഥനയിൽ ചിലഭാഗങ്ങളും അവശ്യമില്ലന്നും, പട്ടക്കാരെമുടക്കുവാൻ അൽമേനികൾക്കു അധികാരമുണ്ടെന്നും, സഭയിൽവച്ചു സ്ത്രീകൾക്കുതുള്ളിച്ചാടി പുരുഷന്മാരുടെ പിടലിയിൽ കയറാമെന്നും, കിഴക്കുകാട്ടുതിരിഞ്ഞു പ്രാർത്ഥിക്കുന്നതു മദ്ബഹായെ വന്ദിക്കുവാനാണെന്നും, കുടം മൂടി കെട്ടി വീഞ്ഞുണ്ടാക്കാമെന്നും, വീഞ്ഞുണ്ടായില്ലെങ്കിൽ ദൈവത്തെ ദുഷിക്കാമെന്നും, രണ്ടുസ്വർഗ്ഗമുണ്ടെന്നും, ദൈവംവ്യാജംസംസാരിക്കുമെന്നും, കുർബ്ബാനയിലെ വീഞ്ഞു രക്തമെന്നു തോന്നിയാൽ തുപ്പണമെന്നും, കത്തങ്ങളുടെ ഇപ്പൊഴത്തെ ഉടുപ്പു "കളഞ്ഞുപൊട്ടും" വച്ചു പ്രസംഗികളുടെവേഷം ധരിക്കണമെന്നും ഇതുപോലെ അനവധി ഉപദേശങ്ങൾ പുറപ്പെട്ടിരിക്കുന്നു.

ഇതിൽ വാസ്തവത്തിൽ അധികവർണ്ണനയുണ്ടെന്നു ആരും വിചാരിച്ചുപോകരുതെ. ഈ പ്രസംഗികൾ താഴെ എഴുതിയിരിക്കുന്ന ചോദ്യങ്ങൾക്കു സത്യമായ മറുപ

ടി പറയുമെങ്കിൽ മേലെഴുതിയതിൽ എല്ലോടും വ്യത്യാസമില്ലന്ന ബോധപ്പെടും.

൪. യോശുവാ യെറിഹോയുടെമതിൽ ഇടിച്ചതുപോലെ ആറന്മുളക്ഷേത്രത്തിന്റെ മതിൽ ഇടിക്കാമെന്നപറഞ്ഞു മത്സ്യകൂടപിൽപോയി വായലച്ചതു എന്തിനു?.

൫. മാരാമണ്ണപള്ളിയിലും ഓണല്ലൂരത്തും വച്ചു ഇവരുടെ കൈമുത്തിച്ചതെന്തിനു?.

൬. ജ്വരബാധിതന്റെ ശിരസ്സിൽ നല്ലെണ്ണ ഒഴിച്ചു സുഖപ്പെടുത്തി എന്ന മണക്കുവച്ചു പറഞ്ഞവൎത്തമാനം നേരുതന്നെയൊ?.

൭ അയിരൂർ പള്ളിയിൽ വച്ചു രാത്രിയിൽ ഒരു സ്ത്രീ മെസ്കൂർ പെർസ്സവെത്തിന്റെ കഴുത്തിൽ കയറിയതു എന്തിനു?.

൮. ഒന്നിനും അടിമപ്പെടരുതെന്ന പറഞ്ഞു കപ്പാനംഭവത്തുള്ള മുഴുപൻ ഉറങ്ങികളയാമെന്നു വച്ചതു എന്തിനു?.

൯. ഒരുസ്ഥലത്തുവച്ചു ഭക്ഷണം അധികരിച്ചുപോയിട്ടു പെട്ടത്തമനുഷ്യൻ ഛൎദ്ദിച്ചില്ലയൊ?

൰. കീഴവായ്പൂരു ഒരുരക്ഷിക്കപ്പെട്ടവൻ വെള്ളം വീഞ്ഞാക്കിയിട്ടും വെള്ളം തന്നെ ആയിരുന്നതു കാഴ്ചക്കാരുടെ വിശ്വാസക്കുറവാണെന്നപറഞ്ഞു തൎക്കിച്ചില്ലയൊ?.

ഇടവകപത്രികയുടെ പ്രസംഗത്തിനു സമാധാനമായി പെട്ടത്ത ഉപദേശിയും പൂക്കോയിക്കൽ തോമ്മാസ, സി. പീലിപ്പോസുകത്തനാർ, കുന്നംകുളങ്ങരക്കാരൻ ഇൗച്ചിടെ കുപ്പായം ഇട്ട വറുഗീസു മുതലായവരും കൂടി ഒരുപുസ്തകം എഴുതുന്നുണ്ടു. ഇതു ഡെവീഡിന്റെ പേർവച്ചു പ്രസിദ്ധപ്പെടുത്താനിരിക്കുന്ന എന്ന കേൾക്കുന്നു. അതു ശരിയായിരുന്നാൽ മദ്രാസിൽ ഇരിക്കുന്ന ആളിന്റെ പേർ പ്രാജ്ഞമായി ചേൎക്കുന്നതു രക്ഷിക്കപ്പെട്ട ലക്ഷണങ്ങളിൽ ഒന്നായിരിക്കാം. പെട്ടിക്കവരുമ്പോൾ പത്രാധിപരേ താങ്കളുടെ വായ പൊത്തിപ്പോകുമെന്നാണ എഴുത്തുകാരുടെ ഇപ്പോഴത്തെ ഭാവം. ഇതിന്റെ ഏതാനുംഭാഗങ്ങൾ ഞാൻവായിച്ചുകണ്ടു. താങ്കൾക്കു ഒരുതുമ്പലിനെ വകയുള്ളുഎന്ന ഇനിക്കുതോന്നുന്നു.

രക്ഷിക്കപ്പെട്ടവരിൽ പത്തിരുപതുപേർ ഭ്രാന്തുപിടിക്കയും ചിലരെല്ലാം മരിച്ചുപോകയും ചെയ്യിരിക്കുന്നു. മാരാമണ്ണു ഒരുരക്ഷപെട്ടവൻ താൻ ക്രിസ്തുവാണെന്നപറഞ്ഞു എഴുനേററിരിക്കുന്നു. വീഞ്ഞുണ്ടാക്കിയവൻ ഇപ്പോൾ ദൈവദൂഷണംപറയുന്നു. ചികിത്സചെയ്യുന്നതു ദൈവത്തോടു മത്സരിക്കയാണെന്നാണ സംസാരം. കൂട്ടന്നിടത്തെല്ലാം തൎക്കമെ ഉള്ളു. ചിലൎക്കു കപ്പാനവേണ്ടാ, ചിലൎക്കു മാമോദീസാവേണ്ടാ, ഒരുത്തനു പെണ്ണുങ്ങളെ കെട്ടണം. ഈ ഉപദേശികൾ സുറിയാനിക്കാരെ കരഞ്ഞാട്ടം കളിപ്പിക്കയാണചെയ്യുന്നതെന്ന റവറണ്ടു കുരുവിളപാദ്രി അവൎകൾ അഭിപ്രായപ്പെട്ടതുശരിയാണ.

ഇപ്പോൾ പ്രസംഗികളുടെ പടം പത്തഞ്ഞൂറു വരുത്തിയിരിക്കുന്നു. ഇതിൽ ഓരോന്ന വിലകൊടുത്തു വാങ്ങണമെന്ന ഇപ്പോൾ പ്രസംഗം തുടങ്ങിയിരിക്കുന്നു. ചരടേൽകെട്ടി വെന്തിങ്ങാപോലെ കഴുത്തിൽ തൊത്തണമെന്ന ഇനി ഉപദേശം ഉണ്ടായേക്കാം. ആത്മാവു തോന്നിക്കുന്നവൎക്കു പ്രസംഗിപ്പാൻ അധികാരമുണ്ടെന്നും അവരെ വിരോധിക്കരുതെന്നുമാണ ഉപദേശം. ഈയിടെ സഞ്ചാരപ്രസംഗം ചെയ്യാൻ ആത്മാവു തോന്നിച്ചിരിക്കുന്നു എന്ന ഒരു സ്ത്രീ സഭയിൽ പറഞ്ഞതിൽ വിലക്കുകയാണചെയ്തതു. പരിശുദ്ധാത്മാവു പ്രത്യക്ഷത്തിൽ ഇറങ്ങുമെന്ന ഉറപ്പുപറഞ്ഞിരുന്നു. സമയമായപ്പോൾ വിശ്വാസത്താലാണ ഇറങ്ങിയതു. കൎത്താവിന്റെ വരവു സകലകണ്ണുകളും കാണുമെന്നപറഞ്ഞിട്ടു കാണാതെ വന്നപ്പോൾ ആത്മാവിലാണെന്ന യുസ്തൂസു പറഞ്ഞതുപോലെതന്നെ. ഡേവിഡിന്റെ കൈവിറയ്ക്കുമ്പോൾ റൂഹാ ഇറങ്ങുകയാണെന്ന ചിലസ്ത്രീകൾ വിശ്വസിക്കുന്നു.

വസ്തുവങ്ങൾ എല്ലാംപറകയെന്നവച്ചാൽ ഇനിയും ഒട്ടേറെയുണ്ടു പിന്നാലെ ആവാം.

എന്ന കൂട്ടത്തിൽ കൂടിയ ഒരാൾ.



## യവുനായ ശീശ്മ എന്ന ലത്തീൻകാർ പറഞ്ഞുകൊള്ളുന്ന മിഥ്യാവാദഖണ്ഡനം. (തുടൎച്ച)

എന്റെ എതിൎവാദി തൎക്കിക്കുന്നപ്രകാരം യവുനായസഭ പാപ്പായുടെ ചൊല്പടിക്കു നടന്നിരുന്ന എങ്കിൽ, പിന്നെ അവരുമായിട്ടു ഒരു പുത്തൻയോജിപ്പിനു ആവശ്യം വന്നതെങ്ങിനെ?. ഫ്ലൊരൻസു വരെ ഒ

രുയോജിപ്പ ഉണ്ടായിട്ടില്ലെന്ന ഞാൻ അനേകം സാക്ഷികളെ കാണിക്കാം. പിന്നെ എണ്ണൂറ വൎഷം കഴിഞ്ഞു ഒരുയോജിപ്പുണ്ടായിട്ടുണ്ട. അതു പത്തുവൎഷത്തെക്ക നിലച്ചു. യൌനായക്കാരുടെ ഉപദേശങ്ങളും വട്ടങ്ങളും ഇവരുടെയവയൊട്ട നേരെഎതിരെന്നവെണംപറവാൻ. അവർ ഏദ്ര്യസഭയൊട്ട ഏകദെശം യൊജിച്ചും ഇരിക്കുന്നു. കുൎബ്ബാനയിലെ അപ്പവും വീഞ്ഞും പകൎച്ചക്രൂടാതെ ഇരിക്കുന്നു എന്നു ഗ്രീഗൊറി പാപ്പായെയും ജെലാസ്യൂസ പാപ്പായെയും പൊലെ ഇവർ വിശ്വസിക്കയും രണ്ടുക്രൂട്ടവും യോജിപ്പിച്ചുജനങ്ങൾക്കുകൊടുക്കയും ചെയ്യുന്നു. അവർ അപ്പത്തിന പുളിച്ചമാവു പെരുമാറുന്നു അവർ ബെസ്സുക്കാനായുണ്ടെന്ന വിശ്വസിക്കുന്നില്ല. പട്ടക്കാൎക്കുവിവാഹനിഷിദ്ധം ഇല്ല. ഒന്നാമത്തെ ഉപ്രിശ്ശൂമ്മ അവൎക്കില്ല. വിശുദ്ധാത്മാവ പിതാവിൽനിന്നപുറപ്പെടുന്ന എന്നുവെദപ്രകാരവും സൂന്നഹദൊസുകളിൻപ്രകാരവും അവർ വിശ്വസിക്കുന്നു. വേദം ജനങ്ങൾവായിക്കുന്നതിൽവെച്ചു അവൎക്കുശങ്കയില്ല. ഇവയൊക്കയുമല്ല ആദ്യകാലങ്ങളിലെനടപ്പു ഭേകറികൊണ്ടു നടത്തി ശീശ്മയുണ്ടാക്കിയതു ആരാണ? മിക്കായെൽ പാലിയൊലൊഗൊസ ആണൊ?. കൊൻസ്ചിയൂസ പാപ്പാമുതൽ പെരു ചെയ്തതുപൊലെ ഒരു മെല്പട്ടക്കാരൻ സ്ഥാനമെറ്റുവരുമ്പൊൾ തന്റെ ഇടവകക്കാൎക്കും അന്യ ഇടവകക്കാൎക്കും ആവിവരത്തിന്റെ അറിവിന്നു ഉപവിയാലും എഴുതി അയക്കുന്നു. അങ്ങിനെതന്നെ അവർ ദെശ്യസൂന്നഹദൊസു ക്രൂട്ടുമ്പൊൾ അതിലെ നിശ്ചയങ്ങളെ അന്യ ഇടവകകളുടെ ഗുണത്തിനായിട്ട അറിയിക്കുന്നു. അവയൊരൊന്ന കരുതിക്രൂട്ടികൊണ്ടുവെച്ചു ശരസിച്ചു ഇപ്രകാരം അവർ ചെയ്തുവന്നതു തന്റെ മെൽകൊയ്മവശാൽ എന്നൊരുവൻ വാദിച്ചുകൊണ്ടാൽ ആയതിന്ന തെണ്ടികൊയ്മ എന്നപെരല്ലാതെ മറ്റൊരുവൻ വകവെക്കുമൊ. തങ്ങളുടെ ഇടയിലുള്ള അനെക വാദങ്ങളും കുറങ്ങളും ഒതുക്കി വെച്ചിച്ചുവെണ്ട, അന്യരുടെവയിൽപ്രവെശിപ്പാൻ.

ഒരുവാദം ഒരിക്കൽ പറഞ്ഞൊതുക്കിയാൽ പിന്നെയും അതു കെൾക്കാത്തതുപൊലെ കൊണ്ടുവന്നാൽ ആ സംഗതിയെ ആവൎത്തിക്കുന്നതു പ്രയാസമാകുന്നല്ലൊ. ശീശ്മക്കു കാരണഭൂതന്മാർ യൌനായക്കാരല്ല, ലത്തീൻകാരാണെന്ന ചരിത്രവശാൽ ഞാൻമുൻകാണിച്ചു മടുപ്പിച്ചിട്ടുണ്ടല്ലൊ. ആസംഗതി വെദാഗമത്തിലും സൂന്നഹദൊസുകളിലും അശെഷം ഗ്രെക്കുപക്ഷമായിരുന്നിട്ടും, അന്തത്താ ഇന്തത്താ എന്നൊക്കെ പറഞ്ഞതുകൊണ്ടു ആരുവകവെക്കും. ഒരുസൂന്നഹദൊസുക്രൂടി നിശ്ചയിച്ചു എന്ന പറഞ്ഞാൽ സമ്മതിച്ചുകൊള്ളായിരുന്നു. അതൊന്നുംക്രൂടാതെ അഞ്ചാമത്തെയൊ ആറാമത്തെയൊ നൂറ്റാണ്ടിൽ ആദ്യം ഇസ്പാനിയാക്കാരുടെ തക്സാസിലും പിന്നെ പ്രാഞ്ച്യക്കാരുടെതിലും "പുത്രനിൽനിന്നും" എന്ന ക്രൂട്ടുതൽ കണ്ടതല്ലാതെ ഒരു ലത്തീൻകാരനും യൌനായക്കാരനും സ്വപ്നെപി വിചാരിച്ചു എന്നതൊന്നുമില്ല. വിചാരിച്ചാൽ അബദ്ധവുമാണ. അതുകൊണ്ടല്ലെ ഒരു പാപ്പാ തിരുത്തിയ്യൂ മായിക്കണമെന്നും മറ്റുപിൻഗാമികൾ സമ്മതിച്ചതും, എന്നാൽ മനസ്സില്ലാമനസ്സൊടെ

ഴിവിടെ ഇല്ലന്നറിഞ്ഞു. പിന്നെ അദ്ദേഹത്തിന്റെ അസിസ്റ്റന്റിനെ ദിവന്നാസ്യോസ സിമ്മനാരിയിൽ വച്ചു ഒരുദിവസി യദൃശ്ചയാ കാണ്മാൻ സംഗതിയായി. അന്ന ഇവളുടെ ദിനവൎത്തമാനത്തെ അറിയിച്ചാറെ ഡോക്തരിന്റെ അനുവാദംകൂടാതെ തനിക്കുസ്വയമായി ഒന്നുംചെയ്യാൻ പാടില്ലന്നും അതുകൊണ്ടു ഡോക്തർ വരുമ്പോൾ രോഗിയെ നിങ്ങൾ കൊണ്ടുവന്നാൽ ഞാനും കൂടി ശുപാൎശി ചെയ്യാമെന്നും ഉത്തരം പറഞ്ഞു. സി. അന്നായി— അദ്ദേഹം ഇനി എന്ന വരുമെന്ന വച്ചാ കാത്തിരിക്കേണ്ടിയത്. അതുവരയും ഒന്നും ചികിത്സികാതിരുന്നാൽ മതിയൊ. മിത്രം— ഇനിക്കൊന്നും അറിഞ്ഞുകൂടാ. നിങ്ങളുടെ ഒക്കെ ഇഷ്ടംപോലെ ചെയ്യുവിൻ. ഇനിക്കിവളുടെ അരിഷ്ടസ്ഥിതിയെ കാണുന്നതിനും നിലവിളിയെ കേട്ടിരിക്കുന്നതിനുംവയ്യാ. മനോരമ— ഒന്നുവന്നതല്ലെ ഇങ്ങനെഒക്കെ വിചാരിപ്പാനുണ്ടൊ, ഇതു ദൈവേഷ്ടമല്ലെ അതിനു കീഴടങ്ങുകയല്ലെ പാടുള്ളു. പത്രിക—പക്ഷെ ഇതുഒരു ദൈവപരീക്ഷയായിരിക്കാം. അതുകൊണ്ടു ദൈവം അറിയാതെഒന്നും വരികയില്ലന്നുള്ള സമാധാനംമാത്രം ഉണ്ടായാൽമതി. മിത്രം— ഈ എഴുപതാം വയസ്സിൽ ഇവയൊക്കെ കാണ്മാനും കേൾപ്പാനുംകൂടെ സംഗതിയായല്ലൊ ദൈവമെ!. മനോരമ—ഇതുസാരമില്ല. മന്ദം പറയുന്നതുകൊണ്ടു എന്താ ഭയപ്പെടാനുള്ളത. കഠിനജ്വരങ്ങളിൽ ഇങ്ങനെ ഉണ്ടാകുക സഹജമാണ.

(താരകയുടെ മന്ദംപറച്ചിൽ) അടി, അടി, ഇനിയും അടി. ആ മരോട്ടിനിറക്കാരന്റെ മീശകൂടിപിടിച്ചു ഇവരുടേതിനോടു ഒന്നിച്ചുകെട്ട്. എടാ കൃഷ്ണമണികളില്ലാ കുഞ്ചാന ഒന്നായിയിട്ടൊ രണ്ടായിട്ടൊ അനുഭവിക്കേണ്ടതു?. കണ്ടേ തുക്കികാരനും കണ്ണുമിഴിയനുമൊക്കെ പറയുന്നതുകേട്ടു വേദപുസ്തകത്തിനു വിപരീതമായി നടക്കുന്നവൊ?. ഒന്നാമതു ചോദ്യം പൈതലെ "ഭാരവാഹി" ആരാകുന്നു. ഉത്തരം. അവൻ കാമക്രോധാദികളാൽ ദൈവത്തിനു അനിഷ്ടമായ വ്യഭിചാരത്തെ ചെയ്യുവാൻ സംഗതിയാകാവുന്നതുകൊണ്ടു ആവശ്യമുള്ള സ്ത്രീകളെ പരിഗ്രഹിക്കാമെന്നുള്ള ഒരു നൂതന നിയമത്തെ കണ്ടുപിടിച്ച മഹാ ദുഷ്ടൻ. ഡേവീഡും വെസ്സവെത്തും ആരാകുന്നു. ഉത്തരം. അവർ വയറുപിഴപ്പിനായി ദൈവനാമം തെറ്റായി പറഞ്ഞു ധരിപ്പിച്ചു മനുഷ്യരെ വഞ്ചിക്കുന്നവരും അടിസ്ഥാനമുള്ള സഭകൾക്കു ന്യൂനതയെ ഉണ്ടാക്കുവാൻ ശ്രമിക്കുന്നവരുമായ കാണപ്പെട്ട പിശാചുക്കൾ. അമ്മോ, അമ്മെ ഞാനൊരു പാട്ടുപാടാം. കേൾക്കണം.

മാനസമൊക്കയുംമാറി—ശിക്ഷാ
സാനന്ദമിങ്ങെല്ലാമേറി— ദൂരെ
പോകടാ ഡേവീഡെ മൂഢാ—കളമ്പിനു
പോകടാ വെഡ്സ്‌വെൎത്ത നീയും
ചെന്നാകളാകുമിവരെ — പര
മിന്നാട്ടിൽ നിന്നാട്ടി ദൂരെ
കന്നീസുതനാകുമേശോ— ആട്ടി
ഉന്നവിടേണം മഹേശാ.

ഇനി നാം പ്രാൎത്ഥിക്കാം- അല്ല, സങ്കീൎത്തനം ഒരദ്ധ്യായം വായിച്ചുംവച്ചാകട്ടെ. (അനുരാഗപ്രമാണിയുടെ സങ്കീൎത്തനം.)

൧. യഹോവായെ ഞാൻ അടക്കമില്ലാത്തവനും കാമക്രോധലോഭമോഹാദികൾക്കു വശംവദനുമാകയാൽ പുനൎവ്വിവാഹം ചെയ്തുപോയി. അതിനാൽ ഈ സംഗതിയിൽ എന്നോടു തൎക്കിക്കുന്നവരോടു തൎക്കിച്ചു എന്നോടു യുദ്ധംചെയ്യുന്നവരോടു യുദ്ധം ചെയ്യേണമെ.

൨. എന്റെ ദുഷ്പ്രവൃത്തിനിമിത്തം നീ കോപപ്പെടരുതെ, നിന്റെ അതിക്രോധത്തോടെ എന്നെ ശിക്ഷിക്കയുമരുതെ.

൩. എന്റെ വാൎദ്ധക്യകാലത്തെ ൨ാം വിവാഹം ഹേതുവായിട്ടു എന്റെ മാംസത്തിൽ സൌഖ്യമില്ല, എന്റെ പാപം ഹേതുവായിട്ടു എന്റെ അസ്ഥികളിൽ സുഖവുമില്ല.

൪. എന്റെ ഭോഷത്വം ഹേതുവായിട്ടു എന്റെ വ്രണങ്ങൾ ചീഞ്ഞുനാറി, ദിവസംപ്രതി ഞാൻ വിലാപത്തോടെ നടക്കുന്നു.

൫. എന്റെ ഹൃദയത്തിലെ ആഗ്രഹത്തിൻപ്രകാരം നീ ഇനിക്കു നല്കി, എന്റെ ഇന്ദ്രിയത്തിന്റെ ബലത്തെ നീ കാച്ചതുമില്ല.

൬. അതിനാൽ എന്റെ അരകൾ ഒരു ദുൎവ്യാധികൊണ്ടു നിറഞ്ഞിരിക്കുന്നു, ഇതു ഹേതുവായിട്ടു എന്റെ മക്കളും എന്നെ ത്യജിച്ചു. എന്നാലൊ എന്റെ പുതിയ ഭാൎയ്യമാത്രം ഇനിക്കു ശേഷിച്ചു.

൭. എന്തെന്നാൽ ഇനി എന്റെ ഭാൎയ്യയിൽ ഞാൻ ആശ്രയിക്കുകയില്ല, എന്റെ മക്കൾ എന്നെ രക്ഷിക്കുകയുമില്ല.

൮. എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അന്വെഷിച്ചുവന്ന ഭാൎയ്യ നാണിച്ചു ലജ്ജിക്കപ്പെട്ടും, ആഹാ ആഹാ എന്നു എന്നോടു പറയുന്നവരെ നീ സമാധാനപ്പെടുത്തേണമെ സേലാ.

൯. നീ എന്നെ എന്റെ അയല്ക്കാൎക്കും ശത്രുക്കൾക്കും നിന്ദയും ചുറ്റുമുള്ളവൎക്കു പരിഹാസവും ഹാസ്യവും ആക്കിതീൎത്തു.

൧൦. നീ എന്നെ സഭകളിൽ പഴഞ്ചൊല്ലായും ജനത്തിന്റെ നടുവിൽ തലകുലുക്കമായും ആക്കി, എന്റെ മുഖത്തിലെ ലജ്ജ എന്നെ വിട്ടുമാറുന്നുമില്ല.

നാം പ്രാൎത്ഥിക്കാം. (മുട്ടുകുത്തി മുഖം പൊത്തിക്കൊണ്ടു)

ത്രിലോകനാഥനായ കൎത്തൃകൎത്താവെ ഈ കഴിഞ്ഞ പകലുവരെയും സകല ആപത്തിൽനിന്നും അപകടത്തിൽനിന്നും അടിയങ്ങൾ ഓരോരുത്തരെയും കാത്തു സൂക്ഷിച്ചതിനാൽ നിനക്കു വന്ദനം. നീ ഹൃദയങ്ങളെ ശോധന ചെയ്യുന്നവനും സകല നിരൂപണകളെയും വിചാരങ്ങളെയും അതാതുസമയങ്ങളിൽ അറിയുന്നവനുമാകകൊണ്ടു ഞങ്ങൾ അവയെ അങ്ങോട്ടു ബോധിപ്പിച്ചു കഴിയുന്നില്ലല്ലൊ. ഞങ്ങളുടെ പാപങ്ങൾക്കു മോചനം തരേണമെ. നീ കഷ്ടപ്പെടുന്നവൎക്കു സഹായകാരൻ എന്നു ഞാൻ അറിഞ്ഞിരിക്കകൊണ്ടു എന്റെ അപേക്ഷയെ നീ സ്വീകരിച്ചു ആഗ്രഹത്തെ നിവൃത്തിക്കുമാറാകേണമെ. നിന്റെ ദാസനെ ഈ മേട്ടിലേക്കു പ്രസംഗവേലയ്ക്കു നിയമിച്ചു അയച്ചിരിക്കുന്നു. എന്നാൽ ഇനിക്കു ശമ്പളമുള്ള പത്തുരൂപാകൊണ്ടു എന്റെ ചിലവിനു മതിയാകാതെയിരിക്കുന്നതിനാൽ ഇനിക്കുള്ള കേതൽ പൊന്നാക്കിച്ചുതരികയൊ അല്ലെങ്കിൽ കോട്ടയത്തുള്ളതുപോലെ ഒരു ചക്രത്തിനു രണ്ടു കുററിപ്പുട്ടും അര ചക്രത്തിനു എട്ടു പൂവൻപഴവും വീഞ്ഞിനു ഒന്നേമുക്കാൽ രൂപായും ആക്കിച്ചുതരികയൊ ചെയ്യുമാറാകണമെന്നു നിന്റെ കരുണയോടു യാചിക്കുന്നു. ഇതിനു നീ തിരുമനസ്സാകുന്നില്ലെങ്കിൽ ഇനിക്കു ഇരുപതുരൂപാ ശമ്പളം തരുന്നതിനു മേലാവിന്റെ ഹൃദയത്തിൽ തോന്നിക്കണമെ. എന്നു രക്ഷകനായ യേശുമ്ശിഹാ മൂലം നിന്നോടു അപേക്ഷിക്കുന്നു ആമ്മീൻ.

രികയും മറക്കരുതു. ഒഴുക്കിന്റെ ഗതിയനുസരിച്ചു പൊയ്ക്കൊണ്ടിരിക്കുന്ന ചത്തമത്സ്യത്തെപ്പോലെയാകാതെ ഒഴുക്കിന്റെ ഗതി മുറിച്ചു കയറിപ്പോകുന്ന ജീവനുള്ള മത്സ്യമെന്നപോലെ (ഇന്ദ്രിയങ്ങളെ ജയിച്ചു) ജീവിക്കേണ്ടതാകുന്നു. "പാമ്പുകളെപ്പോലെ ബുദ്ധിയുള്ളവരായും പ്രാവുകളെപ്പോലെ കപടമില്ലാത്തവരായും" ഇരിക്കണം. ചുരുക്കിപറയുന്നതായാൽ മിശിഹായിലുള്ള ആ ചിന്തയോടുകൂടിയവരായി ഇരിക്കണമെന്നല്ലെ പറയേണ്ടു

൧൨. സ്ഥലംമാറി പോകുന്നസമയം മംഗലപത്രമൊ സമ്മാനമൊ കൈക്കലാക്കണമെന്നുള്ള മോഹം പട്ടക്കാൎക്കുണ്ടെന്നു ജനങ്ങളെ ധരിപ്പിക്കയൊ ആയ്തു കിട്ടേണ്ടതിന്നു ഉപായേന യത്നിക്കയൊ ചെയ്യരുത. മംഗലപത്രവുംമറ്റും തങ്ങൾ സന്തോഷത്തോടുകൂടെ പട്ടക്കാൎക്കു കൊടുക്കേണ്ടതും പട്ടക്കാർ ആയ്തിനെ സന്തോഷപൂൎവ്വം സ്വീകരിക്കേണ്ടതും ആകുന്നു. ഒരുഇടവക വിട്ടുപോകുന്ന പട്ടക്കാൎക്കെല്ലാവൎക്കും മംഗലപത്രവുംമറ്റും കൊടുത്തെമതിയാവൂ എന്നൊരു നിയമമുണ്ടെന്നു തോന്നുന്നില്ല. ജനങ്ങളുടെപ്രീതി സമ്പാദിക്കത്തക്കവിധത്തിൽ ഇടവക ഭരിച്ചിട്ടുള്ള പട്ടക്കാർ സ്ഥലം മാറി പോകുന്നസമയം അവൎക്കു മംഗലപത്രവുംമറ്റും ജനങ്ങൾ കൊടുക്കുന്നതും അതുനിമിത്തം ജനങ്ങളെ തച്ചിപഴുപ്പിച്ചിട്ടാവശ്യമില്ലാത്തതുമാകുന്നു. മേലധികാരിയുടെ അനുവാദംകൂടാതെ മംഗലപത്രവുംമറ്റും കൊടുക്കരുതെന്നു ഒരുനിയമം ഉണ്ടായാൽ കൊള്ളാം.



(തുടരും)

## സൂചനകൾ

മേല്പട്ടക്കാരുടെ സഞ്ചാരങ്ങൾ -- നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ തിരുവനന്തപുരത്തു എഴുന്നെള്ളി ചില പ്രത്യേക ജോലിയിന്മേൽ താമസിച്ചുവരുന്നു. തിരുവനന്തപുരം പള്ളിയുടെ പണിയും ആരംഭിച്ചിരിക്കുന്നതായി അറിയുന്നു ൟ പള്ളിക്കുവേണ്ടി പണപ്പിരിവിനു നിയമിച്ചിരിക്കുന്ന കമ്മട്ടിക്കാരുടെ അപേക്ഷപ്രകാരം ഔദാൎയ്യം ചെയ്വാൻ അപേക്ഷിക്കപ്പെട്ടവർ തങ്ങളുടെ ദാനങ്ങളെ അയച്ചുകൊടുക്കുവാൻ ഇനി താമസിക്കരുതെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

നി. വ. ദി. ശ്രീ. കോട്ടയം അങ്കമാലി ഇടവകകളുടെ മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകൾ കോട്ടയത്തു എഴുന്നെള്ളിയിരുന്നു. പാമ്പാടിയിൽ കഴിഞ്ഞുപോയ ദൈവഭക്തനായ പട്ടക്കാരന്റെ പരിശ്രമത്താൽ ഉണ്ടായിട്ടുള്ള പുലസഭക്കാരുടെ ഒരു പള്ളിക്കൂടം ൟ വൎഷത്തിൽ ഉണ്ടായ കൊടുങ്കാറ്റിനാൽ വീണുപോകയും അതിനെ പുനരുദ്ധാനം ചെയ്വാൻ സ്ഥലത്തു ഇപ്പോൾ ഉള്ള സാധുവായ പട്ടക്കാരനാൽ അസാദ്ധ്യമായി തീരുകയും ചെയ്തുകൊണ്ടു തിരുമനസ്സുകൊണ്ടു തന്നെ പാമ്പാടിക്കു നീങ്ങി വേണ്ട ഏൎപ്പാടുകൾ ചെയ്യുംവച്ചു കോട്ടയം വഴി വടക്കോട്ടു മടങ്ങിയിരിക്കുന്നു. വടക്കു കുന്നക്കുരുടി പള്ളി പൊളിച്ചു വലുതായി പണിവാൻ ആരംഭിച്ചിരിക്കുന്നതിനാൽ അതിന്റെ പൂൎത്തിക്കു ൟ മേല്പട്ടക്കാരന്റെ ദൃഷ്ടി ആവശ്യപ്പെടുകയാൽ അങ്ങോട്ടാണ നീങ്ങിയിരിക്കുന്നതു.

നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ നിരണത്തേക്കു എഴുന്നെള്ളിയിരിക്കുന്നു. ൟ പള്ളിക്കാർ അസാമാന്യ ആഘോഷപൂൎവ്വമാണ കൊണ്ടുപൊയ്തു. ചുണ്ടൻവള്ളം തന്നെ ൧൨-ൽ കുറയാതെ ഉണ്ടായിരുന്നു എന്നു പറയുമ്പോൾ മറ്റുള്ള ആഘോഷങ്ങളുടെ അവസ്ഥ പറയാതെ പത്രസ്ഥലം ലാഭിക്കാവുന്നതാണല്ലൊ. വിശേഷ അവകാശമില്ലാത്ത കോട്ടയത്തുകാർ ചെയ്തു ബഹുമാനത്തെ കണ്ടിട്ടു ഭദ്രാസന പള്ളിക്കാരായ നിരണത്തുകാൎക്കു വാശി തോന്നിയതാണെന്നു ചിലർ പറയുന്നതു അസംബന്ധമാകുന്നു. കൊളമ്പു ദുരുപദേശികളുടെ പിശകിൽ അകപ്പെട്ടിരിക്കുന്ന അല്പബുദ്ധികളൊടു ഉപദേശിക്കുന്നതിനു തെക്കുള്ള പള്ളികളിൽ തിരുമനസ്സുകൊണ്ടു ഒരു സഞ്ചാരം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നു.

കൊളമ്പുമിഷ്യൻ — മാർ അൽവാറീസ മെത്രാപ്പോലീത്താ അവർകളുടെ വികാരിജെനറാൾ ഫാദർ സോവാറീസ അവർകൾ ൟയ്യിടെ ഇവിടെയും ഇവിടെനിന്നു വലിയതിരുമനസ്സിലെ അടുക്കലും വന്നിരുന്നു. ഉദ്ദേശം, തിരുനൽവേലി തൂത്തുക്കുടി പാളയംകോട്ടു കന്യാകുമാരി മുതലായ സ്ഥലങ്ങളിൽ ഉണ്ടായിട്ടുള്ള പുതിയസഭകളിലേക്കു പട്ടക്കാർ ഇല്ലായ്കയാൽ വല്ലവരേയും കിട്ടുമോ എന്നുവച്ചായിരുന്നു. കൊച്ചിയിൽ സൌത്തിപ്പള്ളിക്കാരനും നമ്മോടുചേൎന്ന പട്ടമേറ്റയാളുമായ ബ. പീറ്റർലൈലെമാ പാദ്രിയെയും ചേന്ദങ്കരി വിശാരി ബ. യാക്കോബു കത്തനാരേയും തിരുമനസ്സിലെ കല്പനപ്രകാരം തല്ക്കാലം അയച്ചിരിക്കുന്നു.

പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തെക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൧൰ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജക്ക് മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തഫാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാഒന്നുക്കു ഒരുഅണ ഡിസ്കൌൺറ വകവച്ചുതരേണ്ടതാകുന്നു.

വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിൎയ്യപ്പെടുത്തുന്നു.

MAR THOMAS PRESS

KOTTAYAM